# “रामायण-मानवतेचें उदात्त दर्शन”

1

[स्वामि चिद्‌भवानन्दजीले आंगलेय मूलकृतीचें कोंकणी स्वतंत्र भाषान्तर]

कृष्ण नारायण नायक, गोश्रीपुर

## नान्दि

अयोध्यन्तुलें श्री रामजन्म स्थलारि भव्य दिव्य राम क्षेत्र निर्माण प्रारंभू जल्या। राम महाक्षेत्र फूडे थांगा आस्सिलेंचि। सुमार पैंशी वर्षं पिर्तम आगत आक्रमीनि नाश केलें! नव निर्माणा खातिरि तेदूस थाकून चंवकून एंवचे संग्रामान्तू तीन लक्षां बायर भक्तिनि जीवदान केल्यां! भारत स्वतन्त्र जावनूयि प्रष्नु अपरिहत राबीलो। आखेरि 2019 नवंबर णव्व तारीकेक देशाचे सर्वोच्च नीतिपीठान निर्णयू कळ्ळो। थांगा रामक्षेत्र पुननिर्माणाक वाट विस्कळेली। 2020 आगस्त पाँच तारीकेक प्रधानमन्त्रीन थांगा भूमि पूजन निर्वहण केल्लें। 2021 जनवरी 15 वे तारिकेक त्या खत्तिर निधि संभरण आरांभील्या।

देशान्तूय विदेशान्तूय जावनु असंख्य राममान्दिरं आजी आस्सयि। पुण अत्तं प्रारंभू जल्यां “राष्ट्र राम मन्दिराचें” - “विश्व महाक्षेत्र निर्माण” निर्माण ट्रस्टान त्या खात्तीरि बहु बृहत रूपरेखा केल्या। सर्व भेदांक अतीत जावनू सगटानीयि हया सदूद्यमान्तु भागु धेंवका म्हुण ट्रस्टा भारवाहीनि सदिच्छा व्यक्त केल्या। घर कुटुम्ब गांव संस्था सरकार हन्चे सगवाटेन धन-द्रव्य समर्पण जत्ता-जांवका-जत्तलें। ताजे उपरी एक्केकेल्यानय तनुमनधन, काया वाचा कर्मणा भागु घेंवचाक निवेदन केल्यां। कारण ह्या पिळगेक यें एक अपूर्व सौभाग्य । तें सेन्डूक-सोडूक नज्ज। तें आमगेलें, आमगेले सगटालेंय - अन्तर तेंचि।

संभावना समर्पण कोर्नू सोळयारि पांवना। राम स्मरण जत्तचि आसूका। वुण वुणेचि रामकाणि राम रंस राम तत्व वान्टून घेंवका। एददेंचि रामायण स्वभासेन वाचूया। सन्ध्याकालारि कोटि कोटि आबालवृद्ध जन आजीय राम नाम म्हणतायि।

240 - बायर रामायणं अतं प्रचारान्तु आसय खंय। वाल्मीकि रामायण, अध्यात्म रामायण, कम्ब रामायण, रामचरित मानस, गीत रामायण...... तस्सि वत्ता ती फान्ति।भ ारतान्तून न्तनाउ तूलकी विदेशान्तूर ाम- र ामायणप्र ाचारप्र ासारूज त्ता। सजीव सक्रिय रूपान आमकांयि एक्कडे जावया - सार्थक जावया

जय श्रीराम जय श्रीराम जय श्रीराम

# സ്കാൻഡിനേവിയൻ സുന്ദരികൾ

(തുടർച്ച)

ഭാഗം 5

## SAINT ISSAC'S CATHEDRAL

ഡോ.ആശാജയകുമാർ

അതിഗംഭീരമായ ഒരു കത്തീഡ്രലാണ് ഐസക്ക് അഥവാ ഇസാക്ക് പള്ളി. ഇപ്പോൾ ഇതൊരു മ്യൂസിയമായിട്ടാണ് പ്രവർത്തിച്ചു വരുന്നത്. സെയ്ന്റ് ഐസക്കിന്റെ ഫീസ്റ്റ് ദിനത്തിലാണ് പീറ്റർ ദ് ഗ്രേറ്റ് ഭൂജാതനായത്. അതു കൊണ്ട് പീറ്റർ ദ് ഗ്രേറ്റ് ഈ പള്ളി ഐസക്കിനു സമർപ്പിച്ചു. ഫ്രഞ്ച് ആർക്കിടെക്റ്റ് Montferrand ന്റെ നേതൃത്വത്തിലാണ് പള്ളിയുടെ പണി ആരംഭിച്ചത്. നീണ്ട 40 വർഷമെടുത്തു പണി മുഴുവനാകാൻ. ഇത് ഫിൻലൻഡിൽ ഒരു പഴമൊഴിക്ക് ജന്മം നൽകാൻ കാരണമായി - "ഇസാക്കിന്റെ പള്ളി പണിയുന്നതുപോലെ" - എന്ന് അനന്തമായി നീളുന്ന പണികളെ വിളിച്ചു തുടങ്ങി.

വേറൊരു കാരണം കൂടിയുണ്ടെന്ന് കരീനപറഞ്ഞു. ഈ പള്ളിയുടെ പണി കഴിഞ്ഞാലുടനെഇതിന്റെ ആർക്കിടെക്ട് മരിക്കും എന്ന് ആരോ പ്രവചിച്ചുവത്രെ. മരണത്തിൽ പേടിയുള്ള ആർക്കിടെക്റ്റ് അതുകൊണ്ടാണ് പണി നീട്ടിക്കൊണ്ടു പോയത് എന്നും പറയപ്പെടുന്നു. പണി മുഴുവനായി, ഉദ്ഘാടനം കഴിഞ്ഞ് ഏതാനും ആഴ്ചകൾക്കുള്ളിൽ ആർക്കിടെക്റ്റ് മരിക്കുകയും ചെയ്തു എന്നത് മറ്റൊരു പരമാർത്ഥം.

1818 ലാണ് പള്ളിയുടെ പണി തുടങ്ങിയത്. 25,000 പൈൽസാണ് മണ്ണിലേക്ക് അടിച്ചു കയറ്റിയത്. ടൺ കണക്കിനു ഭാരമുള്ള 112 പില്ലറുകൾ ഉയർത്താൻ, ക്രെയിനില്ലാതിരുന്ന അക്കാലത്ത്, അതി നൂതനസാങ്കേതിക വിദ്യകൾ ഉപയോഗിച്ചു. അതിന്റെ മരത്തിൽ നിർമ്മിച്ച മോഡൽ അവിടെ പ്രദർശിപ്പിച്ചു വച്ചിട്ടുണ്ട്. ആ മോഡൽ തന്നെ ഒരു "സംഭവ"മാണ്.

അമേരിക്കയിലെ കാപ്പിറ്റോൾ ഡോമിന്റെ മാതൃകയിലാണ് പള്ളിയുടെ ഏറ്റവും നടുക്കുള്ളതും ഏറ്റവും വലുതുമായ ഡോം പണിതിരിക്കുന്നത്. അതിനു ചുറ്റും നാലു ചെറിയ ഡോമുകളുമുണ്ട്. പ്രധാനഡോം തറ നിരപ്പിൽ നിന്നും 101.5 മീറ്റർ ഉയരത്തിലാണ്. അകവശം ശുദ്ധമായ സ്വർണ്ണം പൂശി മനോഹരമാക്കിയിരിക്കുന്നു. ഈ ഡോമിൽ 12 മാലാഖമാരെ കൊത്തി വച്ചിരിക്കുന്നതു കാണാനെന്തൊരു ഭംഗി! ഇലക്ട്രോ ടൈപ്പിംഗ് എന്ന വിദ്യ ഉപയോഗിച്ച് നിർമ്മിച്ച ആദ്യത്തെ വലിയ ശിൽപങ്ങളാണത്രെ ഈ മാലാഖമാർ.

കത്തീഡ്രലിന്റെ ഭീമാകാരമായ, ബ്രോൺസിൽ നിർമ്മിച്ച വാതിലുകൾ തുറക്കാൻ ആനയെ കൊണ്ടു വരേണ്ടി വരും. ഇതുപോലത്തെ വാതിൽ ഞങ്ങൾ ഫ്ളോറൻസിൽ പോയപ്പോൾ കണ്ടിരുന്നു.

പള്ളിക്കകത്തെ ചുമരുകൾ, പില്ലറുകൾ, എടുപ്പുകൾ എന്നിവ പല നിറങ്ങളിലുള്ള ഗ്രാനൈറ്റ്, മാർബിൾ എന്നിവയാൽ നിർമ്മിതമാണ്. മോൺട് ഫെറാണ്ടിന്റെ പ്രതിമയും പള്ളിയ്ക്കകത്തു വച്ചിട്ടുണ്ട്.

അൾത്താരയിൽ വിലപിടിപ്പുള്ള മാലക്കൈറ്റ്, അസുറൈറ്റ് എന്നീ കല്ലുകളാണ് നിർമ്മാണത്തിനുപയോഗിച്ചിരിക്കുന്നത്. പള്ളിക്കകത്ത് ആദ്യകാലത്ത് സ്ഥാപിച്ച പെയിന്റിംഗുകൾ ഈർപ്പംതട്ടിയതു മൂലം നശിച്ചു പോയി. അവ മാറ്റി സ്ഥാപിക്കേണ്ടി വന്നു - Mosaic ഉപയോഗിച്ച്, വളരെ ബുദ്ധിമുട്ടി, ഒരുപാട് സമ

യമെടുത്ത് ലക്ഷക്കണക്കിന് റൂബിൾ ചിലവാക്കിയാണ് പുതിയ ചിത്രങ്ങൾ നിർമ്മിച്ചത്.

പള്ളിയുടെ മച്ചിൽ നിന്നും തൂങ്ങിക്കിടക്കുന്ന ഷാൻഡിലിയറുകൾ അതി മനോഹര കാഴ്ചയായിരുന്നു. സെയ്ന്റ് പീറ്ററിന്റെ വലിയൊരു പെയിന്റിംഗും കാണേണ്ടതു തന്നെ. സ്വർണ്ണ നിറമുള്ള background ൽ തവിട്ടു നിറമുള്ള വസ്ത്രങ്ങളണിഞ്ഞ്, ഇടതു കയ്യിൽ വല്യ ഗ്രന്ഥങ്ങളുമായിട്ടാണ് മൂപ്പരുടെ നിൽപ്പ്.

പള്ളിയിലെഅ ച്ചന്റെ( പസംഗപീഠവുംമ നോഹരമായിരുന്നു.േ പാളീഷ് ചെയ്തു മിനുക്കിയ തടിയിൽ മുഖത്തോടു മുഖം നോക്കി, പുഞ്ചിരിച്ചു നിൽക്കുന്ന, നിഷ്കളങ്കരായ രണ്ടു മാലാഖക്കുഞ്ഞുങ്ങൾ ചിറകു വിരിച്ചു നിൽക്കുന്നു.

ചുവപ്പും നീലയും വസ്ത്രങ്ങളണിഞ്ഞ കന്യാമറിയം, വെള്ള വസ്ത്രങ്ങളണിഞ്ഞ ഉണ്ണിയേശുവിനെ മടിയിലിരുത്തി ലാളിക്കുന്ന മനോഹരമായ *പെയിന്റിംഗ് കണ്ടു. (VIRGIN and CHILD) അതിനു മുൻപിൽ സ്വർണ്ണം പൂശിയ മെഴുകുതിരി സ്റ്റാൻഡും, സ്വർണ്ണ മെഴുകുതിരികളും കണ്ടു. മനോഹരമായ ഒരു ബൊക്കെയും അതിനടുത്തു വെച്ചിരുന്നു. (*Painter T Neff, 1847).

ജീസസിന്റെ സുന്ദരമായ ഗ്ലാസ്സ് പെയിന്റിംഗും കണ്ടു. ഗ്ലാസ്സിനു പിന്നിലുള്ള വിളക്കുകൾ ഈ പെയിന്റിംഗിനെനന്നായി എടുത്തു കാട്ടുന്നുണ്ടായിരുന്നു.

ഉണ്ണിയേശുവിനെപ്രസവിച്ച മാതാവിനെഒരു കൂട്ടം സ്ത്രീകൾ ശുശ്രൂഷിക്കുന്ന മനോഹരമായ രംഗവും കണ്ടു - ക്യാൻവാസിൽ! ഇതുകൂടാതെ ജീസസിന്റെ സന്തത സഹചാരികളായ വിശുദ്ധരുടെ പെയിന്റിംഗുകളും കണ്ടു. നീല, പച്ച, മഞ്ഞ, ചുവപ്പ്, സ്വർണ്ണക്കളറുകളുള്ള തൂണുകൾ പള്ളിയുടെ മനോഹാരിത വർദ്ധിപ്പിച്ചു.

പള്ളിയിലെ ഭീമൻ വാതിലുകൾ (ഫ്ളോറൻസ് സ്റ്റൈൽ) പ്രത്യേക അവസരങ്ങളിൽ മാത്രമേ തുറക്കാറുള്ളൂവെന്ന് കരീനപറഞ്ഞു. Oak, bronze എന്നിവ ഉപയോഗിച്ച് നിർമ്മിച്ച ഈ വാതിലുകളുടെ വലിപ്പം 40 മീറ്റർ സ്ക്വയർ. ഓരോ പാളിയും 20 ടൺ! വാതിലുകളുടെ അടി വശത്ത് ചക്രങ്ങളുണ്ട്.

ടൂറിസ്റ്റുകളെ കടത്തി വിടാൻ പള്ളിയിൽ സാധാരണ വാതിലുകളുമുണ്ട്.

പള്ളിക്കു പുറത്ത് ഗ്രാനൈറ്റ് തൂണുകൾ ഉണ്ടെന്നു പറഞ്ഞല്ലോ. ഓരോന്നും 17 മീറ്റർ ഉയരവും 114 ടൺ ഭാരവുമുള്ള ഗ്രാനൈറ്റ് തൂണാണ്. ഈ തൂണുകൾ ഉയർത്തുന്നതിന്റെ ചെറിയൊരു വീഡിയോ ക്ലിപ്പിംഗ് അവിടെ സ്ഥാപിച്ചിരിക്കുന്നു. T V യിൽ കാണിച്ചു കൊണ്ടേയിരുന്നു.

ജീസസിന്റെ "സ്റ്റെയിൻഡ് ഗ്ലാസ്സ്" ചിത്രം യൂറോപ്പിൽ ഉള്ളതിൽ വച്ച് ഏറ്റവും വലുതാണ്.

ഈ പള്ളിയുടെ നിർമ്മാണത്തിനു വേണ്ടി വന്ന തുക കേട്ടാൽ ഞെട്ടും - 1,000,000 gold rubles! (ഇന്നസെന്റ് പറയുന്നതുപോലെ "എന്റമ്മേ" എന്നു പറയാൻ തോന്നുന്നില്ലേ?)

പള്ളി കണ്ടു കഴിഞ്ഞ് ഞങ്ങൾ ഒരു സുവനീർ ഷോപ്പിലേക്കു നയിക്കപ്പെട്ടു. അതി സുന്ദരികളായ "മാത്രിയോഷ്ക" പാവകൾ ഞങ്ങളെ പുഞ്ചിരിപൊഴിച്ചു കൊണ്ട് സ്വാഗതം ചെയ്തു.

മാത്രിയോഷ്ക പാവകൾ, റഷ്യൻ നെസ്റ്റിംഗ് ഡോൾസ് അട്ടിയിട്ടു വയ്ക്കാവുന്ന സ്റ്റാക്കിംഗ് ഡോൾസ്, റഷ്യൻ ഡോൾസ് എന്നിങ്ങനെയാണ് ഈ പാവകൾ അറിയപ്പെടുന്നത്. ഒന്നിനകത്ത് മറ്റൊന്ന് എന്ന മട്ടിൽ അടുക്കിവച്ചിരിക്കു

ന്ന, രണ്ടു ഖണ്ഡങ്ങളുള്ള പാവകളാണിവ. റഷ്യയുടെ മുഖമുദ്രകളിലൊന്നാണ് ഈ മരപ്പാവകൾ.

മാത്രിയോഷ്ക (MATRYOSHKA) എന്ന വാക്കിന്റെയർത്ഥം little Matron എന്നാണ്. 1890 ലാണ് ആദ്യമായി ഇങ്ങനത്തെ പാവകളെ റഷ്യൻ "മരകൗശല ശിൽപി" വാസിലി നിർമ്മിച്ചത്. റഷ്യയിലെ കൃഷിക്കാരി സ്ത്രീകൾ ധരിക്കുന്ന പരമ്പരാഗത വസ്ത്രമാണ് പാവയുടെ വേഷം (മരത്തിൽ പെയിന്റ് ചെയ്തിരിക്കുന്നു). SARAFAN എന്നാണ് ഈ ഗൗണിന്റെ പേര്. ഏറ്റവും അകത്തുള്ള പാവക്കുട്ടി മാത്രം "ഒറ്റപ്പീസാ"ണ്അത് കൊച്ചുകുഞ്ഞാണ്!! പാവക്കുട്ടിയുടെ ശരീരത്തിലേയും വസ്ത്രത്തിലേയും പെയിന്റിംഗുകളും ഡിസൈനുകളും ചിത്രകാരന്റെ ഭാവനഅനുസരിച്ച് മാറും. ഫെയറി ടെയ്ൽസിലെ കഥാപാത്രങ്ങൾ, റഷ്യയിലെ പ്രമുഖ നേതാക്കൾ എന്നിവരുടെയൊക്കെ രൂപത്തിലുള്ള പാവകൾ ലഭ്യമാണ്.

ജപ്പാനിലെ ബുദ്ധഭിക്ഷുക്കളുടെ പാവകൾ, ജപ്പാനിലെ ഹോൻഷു പാവകൾ എന്നിവയിൽ നിന്നും പ്രചോദനമുൾക്കൊണ്ടാണ് ഈ പാവകളെ റഷ്യക്കാർ നിർമ്മിച്ചതെന്നു കരുതപ്പെടുന്നു.

ലിൻഡൻ എന്ന മരത്തടി ഉപയോഗിച്ചാണ് മാത്രിയോഷ്കപ്പാവകളെ നിർമ്മിക്കാറ്. അധികം പാവകളും റഷ്യൻ ഗ്രാമങ്ങളിലെ കർഷക വനിതകളുടെ രൂപത്തിലും വേഷത്തിലുമാണ് കാണപ്പെടുന്നത്. ഈ പാവകളെ നമ്മുടെ വീട്ടിലേക്കു കൊണ്ടു വരുമ്പോൾ സമ്പൽ സമൃദ്ധിയും സന്താനസൗഭാഗ്യവും ഉണ്ടാകുമെന്ന് വിശ്വസിച്ചു വരുന്നു.

മൂന്നു പാവകളുള്ള സെറ്റ് മുതൽ 20-22 വരെയുള്ള സെറ്റുകൾ ഞങ്ങൾ കണ്ടു. ചുവപ്പ്, നീല തുടങ്ങി മഴവിൽ വർണ്ണങ്ങളിൽ അവയെ നിരത്തി വച്ചിരിക്കുന്നതു കാണുമ്പോൾ ഒരു സെറ്റ് നമ്മളും അറിയാതെ വാങ്ങിപ്പോകും!

മാത്രിയോഷ്കയുടെ രൂപത്തിലുള്ള മാഗ്നറ്റ് ചിത്രങ്ങളും ലഭ്യമാണ്. ഇവ ഫ്രിഡ്ജ്, അലമാര എന്നിവയിൽ ഒട്ടിച്ചു വയ്ക്കാം.

സുവനീർ ഷോപ്പിൽ നിന്നും ഞങ്ങൾക്ക് ഫ്രീയായി ചായ, കാപ്പി, ചൂടു വെള്ളം എന്നിവ കിട്ടി. കാപ്പിപ്പൊടി, പാൽപ്പൊടി, പഞ്ചസാരപ്പൊടി എന്നിവ അടങ്ങുന്ന ത്രീ-ഇൻ-വൺ സാഷേ ഉപയോഗിച്ച് കാപ്പി എളുപ്പത്തിൽ ഉണ്ടാക്കാൻ സാധിച്ചു. ഫ്രീ വാഷ്റൂം സൗകര്യവും ലഭിച്ചപ്പോൾ ആശ്വാസമായി. കാപ്പി കുടിക്കുന്ന സ്ഥലത്ത് ചാരുബെഞ്ചുകൾ ഇട്ടിരുന്നതുകൊണ്ട് എല്ലാവർക്കും വിശ്രമവും കിട്ടി.

ഇനി ഞങ്ങൾ റഷ്യൻ നാടോടികലാപ്രദർശനം (Folk Show) കാണാൻ പോവുകയാണ്. നിക്കോളാസ് പാലസ് അഥവാ നിക്കോളേവ്സ്കി പാലസ് എന്ന സ്ഥലത്താണ് "Feel Yourself Russian" എന്ന പേരിട്ടിരിക്കുന്ന ഈ കലാപരിപാടി നടക്കുന്നത്.

നിക്കോളാസ് ഒന്നാമൻ ചക്രവർത്തി, തന്റെ മൂന്നാമത്തെ മകനു വേണ്ടി നിർമ്മിച്ച അതിമനോഹരമായ രമ്യഹർമ്മമാണിത്. മകനും കുടുംബവും കുറേ വർഷങ്ങൾ ഇവിടെ താമസിച്ചു. റഷ്യൻ വിപ്ലവകാലത്ത് കൊട്ടാരം രാജ്യസ്വത്താക്കി മാറ്റി. പിന്നീട് ഇത് "ലേബർ പാലസ്" എന്നാണ് അറിയപ്പെട്ടത്. രണ്ടാം ലോകമഹായുദ്ധകാലത്ത് ഭാഗികമായി നശിച്ചുവെങ്കിലും വീണ്ടും റിപ്പയർ ചെയ്ത് മനോഹരമാക്കി.

## FELT LIKE A RUSSIAN!

അതെന്തൊരു അനുഭവമായിരുന്നു! അന്നത്തെ സായാഹ്നം ഒരിക്കലും മറക്കാൻ കഴിയില്ല. നിക്കോളേവ്സ്കി പാലസിൽ ഞങ്ങളെത്തിയപ്പോൾ സമയം

സന്ധ്യയായി. "നിങ്ങൾക്ക് ഇത് നല്ലൊരനുഭവമായിരിക്കും" എന്ന് കരീനയും പൊളീനയും പറഞ്ഞത് അക്ഷരംപ്രതി ശരിയായിരുന്നുവെന്ന് പിന്നീടു മനസ്സിലായി.

ഞങ്ങൾ 'സാർ' നിക്കോളാസിന്റെ അതിഥികളാണെന്നു തോന്നിപ്പിക്കും വിധമായിരുന്നു പരിപാടി സംഘടിപ്പിക്കുന്നവരുടെ പെരുമാറ്റം. അതിമനോഹരമായ കോണിപ്പടിയിലൂടെ മുകളിലേക്കു കയറുമ്പോൾ റഷ്യയിലെ പരമ്പരാഗത ശൈലിയിൽ വസ്ത്രധാരണം നടത്തിയ ചെറുപ്പക്കാരനും ചെറുപ്പക്കാരിയും ഞങ്ങൾക്ക് സ്വാഗതമോതി, എല്ലാവർക്കും ഷാംപെയ്ൻ തന്നു സൽക്കരിച്ചു. ധന്യയ്ക്കും ആര്യയ്ക്കും ഭയങ്കര മടി - ഞങ്ങൾ ഇന്നേ വരെ മദ്യം കഴിച്ചിട്ടില്ല. ഇതെന്തുചെയ്യും എന്ന് എന്നോടു ചോദിച്ചു. "ഞാൻ വെനീസിൽ വെച്ച് രുചിച്ചു നോക്കിയിട്ടുണ്ട്. ഇതിൽ ആൽക്കഹോളിന്റെ അളവ് വളരെ കുറവാണ്. മൊത്തി മൊത്തി കഴിച്ചാൽ മതി. ഒന്നും പേടിക്കാനില്ല" എന്ന് പറഞ്ഞ് ഞാനും രുചിച്ചു നോക്കി. നല്ല മധുരം. തണുപ്പിച്ച ലിംക കുടിച്ചതുപോലെ. കുറച്ചു കഴിഞ്ഞ് ശരീരത്തിൽ സുഖകരമായ ഒരു ഊഷ്മളത അനുഭവപ്പെട്ടു!

ഞങ്ങളെ അവിടത്തെ ഒരു തിയേറ്ററിലേക്ക് ഒരു യുവ സുന്ദരി നയിച്ചു. ഇനി ആരും ദയവു ചെയ്ത് ഫോട്ടോയും വീഡിയോയും എടുക്കരുത് എന്ന് അഭ്യർത്ഥിച്ചു. ഞങ്ങൾ മൊബൈലുകൾ 'സ്വിച്ച്ഓഫ്' ചെയ്ത് ബാഗുകളിൽ സൂക്ഷിച്ചു. ഉയർന്ന സ്റ്റേജാണ് മുൻപിൽ. ഏതാണ്ട് അർദ്ധവൃത്താകൃതിയിലാണ് സീറ്റുകൾ ഒരുക്കിയിട്ടിരുന്നത്. ജയകുമാറും ഞാനും ആര്യയും ജ്യോതിസാറുമൊക്കെ അടുത്തടുത്ത സീറ്റുകളിൽ സ്ഥാനം പിടിച്ചു. ഏറ്റവും മുൻപിലെ നിരയിൽ നിന്നും വർഗ്ഗീസ് സാർ "ഞങ്ങളിവിടെയുണ്ടേ" എന്ന മട്ടിൽ കയ്യുയർത്തി കാണിച്ചു. ഒപ്പം സോമൻ സാറുമുണ്ട്! ഒപ്പം വിൽസണും കുടുംബവും!

അൽപസമയത്തിനകം ഹാൾ നിറഞ്ഞു. മിക്കവാറും എല്ലാവരും വിദേശീയരായിരുന്നു. യൂറോപ്യൻസും, ചൈനക്കാരും, ജപ്പാൻകാരും, മല്ലൂസും ഒക്കെയുള്ള 500-ഓളം വരുന്ന കാഴ്ചക്കാർ!

പരമ്പരാഗത റഷ്യൻ വേഷമണിഞ്ഞ റഷ്യൻ യുവതി സ്റ്റേജിലേക്കു കടന്നു വന്ന് എല്ലാവർക്കും ഗുഡ്ഈവനിംഗും, പരിപാടിയെപ്പറ്റി ലഘുവിവരണവും തന്നു. ഫോട്ടോയും വീഡിയോയും എടുക്കരുതെന്ന് ഒരിക്കൽ കൂടി അഭ്യർത്ഥിച്ചു.

നാലു പുരുഷന്മാർ സ്റ്റേജിലേക്കു കടന്നു വന്ന് റഷ്യൻ ഭാഷയിൽ പാട്ടുകൾ പാടി. മൈക്കൊന്നും ഉപയോഗിക്കാതെ ഘനഗംഭീരമായ ശബ്ദത്തിലാണ് പാടിയത്. കയ്യിൽ നാരദന്റെ കയ്യിലുള്ളതുപോലെ, ചപ്ലാംകട്ടയെ വെല്ലുന്ന മരം കൊണ്ടുണ്ടാക്കിയ ഉപകരണം! ചില ശബ്ദങ്ങൾ കേൾക്കുമ്പോൾ ഇത് മനുഷ്യ ശബ്ദം തന്നെയാണോ, ഇത് പിയാനോയിൽ നിന്നും വരുന്ന ശബ്ദമാണല്ലോ എന്നു തോന്നിപ്പോകും. അവരുടെ പാട്ടുകൾക്ക് വൻ കയ്യടി നൽകി ഞങ്ങൾ പ്രോത്സാഹനം നൽകി.

ചുവന്നസ ്കർട്ടുംഎ ംബ്രോയ്ഡറി െചയ്തെ വളുത്തെ ഞൊറികളുള്ള ബ്ലൗസും ധരിച്ച നാലു സുന്ദരികൾ സ്റ്റേജിലെത്തി. സ്റ്റേജിന്റെ ഏറ്റവും പുറകിൽ ഒരു ഗായക സംഘം ഇരിപ്പുണ്ടായിരുന്നു - ഗിറ്റാർ, ബഞ്ചോ, ഫ്ളൂട്ട് തുടങ്ങി പല തരം ഉപകരണങ്ങളുമായിട്ടാണ് അവർ പാട്ടു പാടുന്നത് - (ബലലൈക്ക എന്ന ഉപകരണവുമുണ്ടായിരുന്നു).

നർത്തകിമാർക്ക് അകമ്പടിയായി നാലു നർത്തകരും കടന്നു വന്നു. ചുവന്ന വെൽവെറ്റ് ഷർട്ടും നേവി ബ്ലൂ പാന്റ്സും, കറുത്ത തൊപ്പിയും ആയിരുന്നു അവ

രുടെ വേഷം. സ്ത്രീകളുടെ കയ്യിൽ മനോഹരമായി എംബ്രോയ്ഡറി ചെയ്ത തൂവാലകളുണ്ടായിരുന്നു. അവർ ഒരു തരം tap dance ആണ് ചെയ്യുന്നത്. പക്ഷെ പുരുഷന്മാർ കരാട്ടേ, ജിംനാസ്റ്റിക്സ് എന്നിവയൊക്കെ സമന്വയിപ്പിച്ചുകൊണ്ട് ഒരു പാട് എനർജി ഉപയോഗിച്ചാണ് ഡാൻസു ചെയ്തത്.

അടുത്ത ഡാൻസിന് കിരീടവും ഭംഗിയുള്ള ഗൗണും ധരിച്ച നർത്തകികൾ എത്തി. ചുവപ്പും കറുപ്പും നിറമുള്ള വസ്ത്രങ്ങളണിഞ്ഞ് നർത്തകരും ഹെഹെ ഹെഹെ, ഹഹഹഹ എന്നൊക്കെ ശബ്ദമുണ്ടാക്കി, ചടുലമായ ഡാൻസ്. നമ്മുടെ നാട്ടിൻപുറത്തെ കുട്ടികൾ ''നാരങ്ങപാലേ, ചൂണ്ടക്കു രണ്ട്, ഇലകൾ പച്ച, പൂക്കൾ മഞ്ഞ'' എന്ന പാട്ടു പാടി കളിക്കുന്നതു പോലെ നാല് സ്റ്റെപ്പുകൾ വെച്ചു!

ഇങ്ങനെമൂന്നാലു ഡാൻസുകൾ കഴിഞ്ഞു. അക്കൂട്ടത്തിലെ ഒരു നർത്തകി, ചാക്യാർകൂത്തിനിടയിൽ ചാക്യാർ സദസ്യരെ നോക്കുന്നതുപോലെ സൂക്ഷിച്ചു നോക്കാൻ തുടങ്ങി. സ്റ്റേജിൽ നിന്നും ഇറങ്ങി വന്ന് സദസ്യരുടെ ഇടയിലിരിക്കുന്ന ഒരാളെ പിടിച്ചു കൊണ്ടു പോയി. അവരുടെ കയ്യിലിരിക്കുന്ന തൂവാലയുടെ അറ്റം അയാളെക്കൊണ്ട് പിടിപ്പിച്ച്, സ്റ്റേജിലേക്കു നയിച്ചു. അങ്ങനെമൂന്നു നർത്തകികൾ 3 പുരുഷന്മാരെ സ്റ്റേജിലേക്കു നയിച്ചു. ഭസ്മാസുരനെക്കൊണ്ട് പല തരം steps വയ്പിച്ച മോഹിനിയെപ്പോലെ ഈ റഷ്യൻ മോഹിനികളും അവരെക്കൊണ്ട് ചുവടുകൾ വയ്പിച്ചു. അവസാനം സമ്മാനമായി ഇരു കവിളിലും മുത്തം കൊടുത്തു. ചുണ്ടിൽ ധാരാളം ലിപ്സ്റ്റിക് പുരട്ടിയിരുന്നതുകൊണ്ട് നർത്തകികളുടെ ചുണ്ടുകളുടെ പാട് അവരുടെ മുഖത്ത് തെളിഞ്ഞു കാണുന്നുണ്ടായിരുന്നു! എല്ലാവരും കൂകിയാർത്തു! ''വർഗ്ഗീസ് സാർ മുൻനിരയിൽത്തന്നെ ഇരുന്നിട്ടും അങ്ങേരെ ഡാൻസ് ചെയ്യാൻ വിളിച്ചില്ലല്ലോ എന്നോർത്ത് നിരാശനായിക്കാണും'' എന്ന് ചെറിയാൻ സാർ പറഞ്ഞപ്പോൾ ഞങ്ങൾ ചിരിച്ചുപോയി.

ഹാഫ് സ്കർട്ട് ഇട്ട തരുണികൾ സ്റ്റേജിൽ നിന്ന് കഥക് സ്റ്റൈലിൽ വട്ടം കറങ്ങിയപ്പോൾ പാവാട പറന്നുയർന്നപ്പോഴും വൻ ആരവമുയർന്നു. (പാവാടയുടെ താഴെ ധാരാളം ലേസുകളുള്ള, പാവാടയോളം തന്നെ ഇറക്കമുള്ള അടിവസ്ത്രം അവർ ധരിച്ചിരുന്നു, കേട്ടോ) ഇത്രയുമായപ്പോൾ ''ഇന്റർവെല്ലാ''യി. എല്ലാവരും അടുത്ത മുറിയിലേക്കു വരാൻ ക്ഷണിച്ചു കൊണ്ട് ഒരു യുവതി സ്റ്റേജിൽ വന്ന് announce ചെയ്തു. ഞങ്ങൾ മടിച്ച് മടിച്ച് അടുത്ത റൂം തേടിപ്പോയി! വീണ്ടും ഞങ്ങൾ നിക്കോളാസ് ചക്രവർത്തിയുടെ അതിഥികളായി. ഷാംപെയ്ൻ, ജ്യൂസുകൾ എന്നിവയും പലതരം കേക്കുകൾ, ബിസ്ക്കറ്റുകൾ, പഴങ്ങൾ എന്നിവയും മനോഹരമായി അലങ്കരിച്ച മേശകളിൽ നിരത്തിയിരിക്കുന്നു. ഞങ്ങൾ കേക്കും ലെമണേഡും കഴിച്ചു. ആപ്പിളിന്റെ കഷ്ണങ്ങളുമെടുത്തു.

വീണ്ടും ഡാൻസ്. ഒരു സ്വർണ്ണത്തലമുടിക്കാരി; രണ്ടു ചെറുപ്പക്കാരും. അവളുടെ സ്നേഹം പിടിച്ചു പറ്റാനായി അവർ പലതരം ഡാൻസും കസർത്തുകളും കാണിച്ചു. ഒരുത്തൻ ഒരു ചുവന്ന റോസാപ്പൂവും, മറ്റവൻ ഒരു വലിയ പൂച്ചെണ്ടുമായിട്ടാണ് വന്നിരിക്കുന്നത്. അവസാനം സ്വർണ്ണത്തലമുടിക്കാരി ഒരു ചെറുപ്പക്കാരന്റെ കൂടെപ്പോയി. മറ്റവൻ നിരാശനായി അണിയറയിലേക്കും പോയി. പിന്നണിയിൽ ശോകഗാനം..........

എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടത് എംബ്രോയ്ഡറി ചെയ്ത വലിയ ഷോളുകളുമായി നർത്തകികൾ കാഴ്ച വെച്ച ഡാൻസാണ്. ആഷോളിന്റെ പേര് ഞാൻ കരീനയോടു ചോദിച്ചു മനസ്സിലാക്കി. POVLOVO SCARF എന്നാണതിന്റെ പേര്. Pavlovo posads` കമ്പനി നിർമ്മിക്കുന്ന വൂളൻ shawl, stole, scarf എന്നിവ അതിമ

നോഹരമാണ്. അധികവും ചുവന്ന നിറത്തിലുള്ളവയാണ്. ഇവ 19-ാം നൂറ്റാണ്ടിലാണ് നിർമ്മിച്ചു തുടങ്ങിയത്. പിന്നീട് അവ ജനപ്രിയമായിത്തീർന്ന Pavlosky posad എന്ന ടൗണിലാണ് നിർമ്മാണം തുടങ്ങിയത്. അതുകൊണ്ടു തന്നെ ഈ ഷോളുകളും അതേ പേരിൽ അറിയപ്പെട്ടു തുടങ്ങി. ഇവയിൽ റോസാപ്പൂവിന്റെ ഡിസൈനാണ് സാധാരണയായി നെയ്യാറ്. ഓറിയന്റൽ, ടർക്കിഷ് ആഭരണങ്ങളുടെ ചിത്രങ്ങളും നെയ്യാറുണ്ട്.

ഇത്തരത്തിലുള്ള ഷോളുമായി വന്ന യുവ സുന്ദരികൾ സ്റ്റേജിൽ വർണ്ണ വിസ്മയം തീർത്തു. മയിലുകൾ പീലി വിടർത്തിയാടുന്നതുപോലെയാണ് എനിക്കു തോന്നിയത്.

കൊച്ചുക ുട്ടികളേയുംമ ുതിർന്നവരേയുംഒ രുേ പാലെര സിപ്പിച്ചഒ രു ഡാൻസായിരുന്നു അടുത്തത്. സയായീസ് ഇരട്ടകളെന്നു തോന്നിപ്പിച്ച ഒരു രൂപം സ്റ്റേജിലേക്കു വന്നു. ഒരാൾ തെക്കോട്ടു നടക്കുമ്പോൾ മറ്റവൻ വടക്കോട്ടു നടക്കാൻ ശ്രമിക്കും. അങ്ങനെപിടിയും വലിയുമായി അവസാനം സയാമീസ് ഇരട്ടകൾ കെട്ടിയുരുണ്ട് സ്റ്റേജിൽ നിന്നും മുൻനിരയിലിരിക്കുന്നവർക്കു തൊട്ടു മുമ്പിൽ 'പ്ധോ'ന്നു വീണു. വീണ്ടും ഉരുണ്ടു പെരണ്ട് സ്റ്റേജിൽ കയറി. ഡാൻസർ അയാളുടെ പ്രത്യേക തരത്തിലുള്ള വസ്ത്രം ഊരിയപ്പോഴാണ് ഞങ്ങളറിഞ്ഞത് അതി ഇരട്ടകളായിരുന്നില്ല, ഒറ്റയാളാണെന്ന്. ഏറ്റവും കൂടുതൽ കയ്യടി നേടിയ ഇനം ഇതായിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

പിന്നേയും രണ്ടു മൂന്നു തരം ഡാൻസ് ഉണ്ടായിരുന്നു. നർത്തകന്മാരും, നർത്തകിമാരും പലതവണ വേഷം മാറി വന്നാണ് പരിപാടികൾ അവതരിപ്പിച്ചത്. ചെറുപ്പക്കാരെല്ലാം റഷ്യയിലെ 'ബാലെ' സ്കൂൾ വിദ്യാർത്ഥികളായിരുന്നു. മറ്റുള്ളവർ 'തയക്കവും പയക്കവും' വന്ന കലാകാരന്മാരും.

നീണ്ടു നിന്ന കരഘോഷത്തോടെ ഞങ്ങൾ അവരെ അഭിനന്ദിച്ചു. 'ഷോ'കഴിഞ്ഞ് പുറത്തിറങ്ങിയപ്പോൾ ഡാൻസുകളുടെ വീഡിയോ CD വിൽക്കാൻ വച്ചിരിക്കുന്നതു കണ്ടു. ചില ടൂറിസ്റ്റുകൾ വാങ്ങുന്നതും കണ്ടു.

രാത്രി 9.30 ന് ഞങ്ങൾ താമസിക്കുന്ന ഹോട്ടലിൽ നിന്നും ഡിന്നർ കഴിച്ചു. പതിവുപോലെ ഫ്രൂട്ട്സും സലാഡും, ജ്യൂസും കഴിച്ച് ഞങ്ങൾ മൂന്നു വെജിറ്റേറിയൻസ് ആരോഗ്യം മെച്ചപ്പെടുത്തി. മറ്റുള്ളവർ അമിതമായ മാംസാഹാരം കഴിച്ച് ദഹനേന്ദ്രിയങ്ങൾക്ക് പണികൊടുത്തു!

ഒരു കാര്യം എഴുതാൻ വിട്ടുപോയി! Folk show നടക്കുന്നസമയത്ത് 5-6 പേർ പലതരം വാദ്യോപകരണങ്ങളുടെ അകമ്പടിയോടെ പാട്ടു പാടുന്നുണ്ടായിരുന്നുവെന്ന് പറഞ്ഞിരുന്നല്ലോ. അക്കൂട്ടത്തിൽ വലിയൊരു ഉപകരണം എന്റെ ശ്രദ്ധയിൽപെട്ടു. ത്രികോണാകൃതിയിൽ നിർമ്മിച്ച വലിയൊരു String instrument ആയിരുന്നു അത്. ത്രികോണത്തിന്റെ ഒരു മൂലയിൽ നിന്നും 2-3 അടി നീളത്തിൽ, 2-3 ഇഞ്ച് വീതിയിൽ ഒരു മരപ്പട്ട. അതിലാണ് കമ്പികൾ ഉറപ്പിച്ചിരുന്നത്. ഞാനെന്റെ Notebook ൽ ഇതിന്റെ rough sketch വരച്ചുവെച്ചു- മറന്നു പോഗാതിരിക്കാൻ. അടുത്ത ദിവസം രാവിലെ Google ൽ പരതിയപ്പോൾ പിടികിട്ടി. അതിന്റെ പേര് BALALAIKA ആണെന്ന്! മൂന്ന് String ആണ് ഇതിനുള്ളത് -ഗൂഗിൾ തുടർന്നു - ഇത് റഷ്യൻ നാടോടി ഗാനങ്ങളുടേയും, ഡാൻസുകളുടെയും അവിഭാജ്യ ഘടകമാണ്. പല തരത്തിലുള്ള പിച്ചുകളുള്ള ബലലൈക്കകൾ ലഭ്യമാണ് - പിക്കോളോ, പ്രൈമ, സെക്കൻഡ, ആൾട്ടോ, ബാസ്സ്, കോൺട്രാ ബാസ്സ് എന്നിവ. 3 വശമുള്ള ബോഡി - സ്പ്രൂസ്, എവർഗ്രീൻ അല്ലെങ്കിൽ Fir മരം കൊണ്ടാണ് നിർമ്മിക്കുക. മരപ്പട്ട എന്ന് ഞാൻ വിശേഷിപ്പിച്ച

ഭാഗം മേപ്പിൾ മരം കൊണ്ടും. PLECTRUM ഉപയോഗിച്ച് കമ്പികൾ അനക്കി ശബ്ദമുതിർക്കും.

ഭക്ഷണം കഴിഞ്ഞ് മുറികളിലേക്കു പോകാൻ തുടങ്ങിയ ഞങ്ങളോട് നിജോ പറഞ്ഞു - "നാളെ വേക്കപ്പ് കോള് 7 മണി - 8 മണിക്ക് ബ്രേക്ക്ഫാസ്റ്റ് - 9 മണിക്ക് നമക്ക് ഇറങ്ങണംട്ടാ. നാള നമ്മൾ ഹെർമ്മിറ്റേജ് മ്യൂസിയവും പീറ്റർ ഹോഫ് പാലസ്സുമാണ് കാണാൻ പോണത്" എന്ന്. ശരി അങ്ങനെയാകട്ടെ എന്നു പറഞ്ഞ്, ശുഭരാത്രി നേർന്ന് ഞങ്ങൾ പിരിഞ്ഞു.

<u>4/5/19 ശനിയാഴ്ച - പീറ്റർഹോഫ് ദിനം</u>

ബ്രേക്ക് ഫാസ്റ്റ് കഴിക്കാൻ പോയപ്പോൾ ഒരു വാർത്ത കാട്ടുതീ പോലെ പടർന്നു! ഇന്ന് "വിൽസൺ ദ് ഗ്രേറ്റി"ന്റെ "ബർത്ത് ഡേ"യാണ്. ഞങ്ങളെല്ലാവരും വിൽസണ് ഹാപ്പി ബർത്ത് ഡേ നേർന്നു. ഹസ്തദാനം നൽകി, ഇനിയും മനോഹരമായ, സ്നേഹമുള്ള നിങ്ങളുടെ കുടുംബത്തിന്റെ കൂടെ ഒരു പാട് സുന്ദരമായ സ്ഥലങ്ങളിൽ സഞ്ചരിക്കാനുള്ള ഭാഗ്യമുണ്ടാകട്ടെ എന്നൊക്കെ ആശംസിച്ചു.

കരീനയും പൊളീനയും വന്നപ്പോൾ ഞങ്ങൾ കോറസ്സായി "ദോബ്രേഉത്രാ"ന്ന് പറഞ്ഞ് അവരെ ഞെട്ടിക്കുകയും, ചിരിപ്പിക്കുകയും ചെയ്തു. ഞങ്ങളുടെ ബസ്സ് മോസ്ക്കോ ഗേറ്റ് എന്ന വിജയമണ്ഡപം കടന്ന്, വിന്റർ പാലസിനെലക്ഷ്യമാക്കി ഓടിത്തുടങ്ങി.

വീണ്ടും കപ്പൽ നിർമ്മാണശാലയായ Admiralty ബിൽഡിംഗ് കണ്ടു. ഫൊൺടാൻക, മോയ്ക്ക എന്നീ നദികളും കണ്ടു. സെയ്ന്റ് പീറ്റേഴ്സ്ബർഗിലെ പ്രധാനപാലങ്ങളിലൊന്നായ ബ്ലൂബ്രിഡ്ജും കണ്ടു. പേര് സൂചിപ്പിക്കുന്നതുപോലെ, പാലത്തിന്റെ കൈവരികൾ നീലച്ചായമടിച്ച ഇരുമ്പു ഗ്രില്ലുകളായിരുന്നു.

വഴിയരികിൽ ASTORIA എന്ന പഞ്ചനക്ഷത്ര ഹോട്ടൽ കണ്ടു. ടെറാക്കോട്ടയുടെ നിറമുള്ള ഹോട്ടലിന്റെ മുകളറ്റത്തിന് തൂവെള്ള നിറമാണ്. ഏറ്റവും താഴത്തെ ജനാലകൾക്ക് ചുവന്ന സൺഷേയ്ഡുകൾ - അതു കണ്ടാൽ ചുവന്ന പട്ടുകുടകൾ ചാർത്തിയ ഗജവീരന്മാർ അവിടെ നിൽപുണ്ടോ എന്നു സംശയം തോന്നും. പച്ചപ്പരവതാനി പോലെ വിശാലമായ ലോൺ ഹോട്ടലിന്റെ മനോഹാരിതയും ആഢ്യത്വവും കൂട്ടി. വെളുത്ത് മനോഹരമായ ബെഞ്ചുകളിലിരുന്ന് പലരും ഇളം വെയിൽ കായുന്നുണ്ടായിരുന്നു.

ഞങ്ങളിപ്പോൾ അസംപ്ഷൻ സ്ട്രീറ്റിലൂടെയാണ് കടന്നു പോകുന്നതെന്ന് കരീനപറഞ്ഞു. ഇന്നലെ ഞങ്ങൾ കണ്ട പീറ്റർ ആൻഡ് പോൾ കത്തീഡ്രൽ വീണ്ടും കണ്ടു. അഡ്മിറൽറ്റി കെട്ടിടത്തിനു മുകളിലുള്ള ടവറിൽ ഒരു പ്രത്യേക കാഴ്ച കണ്ടതിനെപ്പറ്റി ഞാൻ കരീനയോട് സംശയം ചോദിച്ചു. അതിന്റെ അറ്റത്ത് സ്വർണ്ണ നിറമുള്ള ഒരു കൊച്ചു പായക്കപ്പലല്ലേ നമ്മൾ കണ്ടത് എന്നു ചോദിച്ചപ്പോൾ, അതേ മാഡം, പീറ്റർ ദ് ഗ്രേറ്റ് ചെറുപ്പം മുതൽ കയ്യിൽ കൊണ്ടു നടന്നിരുന്ന സാധനമാണ് ഒരു കപ്പലിന്റെ മോഡൽ. വലുതായി, ചക്രവർത്തിയായപ്പോൾ അദ്ദേഹം തന്റെ സ്വപ്നങ്ങൾ സാക്ഷാത്കരിച്ചു. പുറം രാജ്യങ്ങളിൽ പോയി കപ്പൽ നിർമ്മാണത്തിന്റെ സാങ്കതിക വിദ്യ സ്വായത്തമാക്കി. തന്റെ രാജ്യത്ത് വലിയൊരു കപ്പൽ നിർമ്മാണ ശാല പണിത്, "Father of Navy" എന്ന പേരും നേടി. അതുകൊണ്ടാണ് Admiralty യുടെ മുകളിൽ പായ്ക്കപ്പലിന്റെ മോഡൽ - BOTIK- വച്ചിരിക്കുന്നത്. കാറ്റടിക്കുന്നതനുസരിച്ച് അതും കറങ്ങിക്കൊണ്ടിരുന്നു.

ഞങ്ങളുടെ ബസ്സ് പാലസ് സ്ക്വയറിലെത്തി.... (തുടരും)

Konkani Short story from the book, "DARPAN" by Smt. Surya Ashok

# भाग्यदोष

'हांतु भितरी कितेंय आसा वे, सरस्पतक्का?' सरस्पतेन दिल्लेलें पदक हातांतु घेवनु अशी तशी घुंवडावनु चोवनु सुब्रमणी सोन्नारान निमगीलें. सानप्राय जाल्यारीय तो तशी तं. सगटय मा करून, सांदून निमगून, चोवनु धरनु तं कितेंय करतलो. होगी जांवका म्हुण ओममरु काडल्यार कांय ताजे लागी रक्षा ना.

'कळना मू माका.' तीणं हात उद्दारी केल्लं.

'हें खंय साकून घेतलेलें किं?' ताणे मागीरीय निमगीलें.

'मिगेले मामान परदेशाक साकून हाडून दिल्लेलें मू.'

'व्हय वे? मामू कितें करता आतां? खंय आसा?'

'मामु थांगा कितें करतालो म्हुण माका कळना. माका हें दीवनु गेल्ले उपरांतें मामालें कसलेंच खवर ना. आतां जिवंत आसा किं म्हुण मरी मांगूक जावन्ना. कित्याक किं हें सगट निमगीता?'

'सांगन. हांव हें एक भितरी व्होरनु चोयतां.' तो तें पदक चड उजवाडांतु चोंवचाक जावनु घेवनु गेल्लो.

सरस्पतेली व्हारडीक जाले उपरांतें चारि मासीं तं तिगेलो मामु आयिल्लो. ते पावटी येतना मामान तें पदक हाडून सरस्पतेक दिल्लें. चंद दिसचे एक रत्नाचें रूप तं ते पदकाक. एक अर्द पवन वी आसूयात, तितलेंच. तिगेलो वामूण गेल्ले उपरांतेंय कितले काळ ती तें पदक गोमटेर घालनु भोवली! तेंवय काळे दोरारी!

वामूण आसतना, चड दुड्ड कांय ना आशिल्ले जाल्यारीय सुखान दीस वताले तं. सोन्नरा दंद करून येतालो नारायण मामु. ती गुरवीणि आसतना तं तिका पदक मेळ्ळेलें. ताजें, रत्ना वरी रूप तिका चांग पसंद जालें. चेल्ले चेरडूं जांवचाकय तीणे रत्ना म्हुण तिका नांवंय घाल्लें.

पदक हातांतु घेवनु सोन्नारु परतून आयलो. ताणे निमगीलें-

'व्हय सरस्पतक्का, हें पदक तुमगेले गोमटेरीच वे आशिल्लें? हें मेळ्ळेले

उपरांतें तुमकां कसलेंच अनिष्ट बि जालें वे?'

तिका कांय मनांतु जालेंना. आठोवनु चोवनु तिका एकेक उडगास आयले.

'व्हय मू पुतो. हें पदक मेळ्ळेले उपरांतें तं बामणाक सूख ना जालेलें. धूवेक तीन वर्षां आसतना चडावु जावनु बामुण गेल्लो. कष्ट कालूच तं आशिल्लो.' दोळ्यांत थेंबेलेलें वरला तलवान पुसून तीणे दीर्घश्वासु सोडलो.

दीव्या उजवाडांतु चोयलेलें पावनातिल्यान वोतांतु व्होरनु चोंवचाक सोन्नारू भायर देवलो.

तांतु कितें आसुयात? पदकाक पडलेले खांचींतुल्यान ताणे कितें दिकील्यां?

आतां तें पदक घालनु भोंवता रत्ना तं. खंयतरी शिरकून ओडून कोंकें लुंकलें. पदकाकय फूटी पडली.

सोन्नारु भितरी आयलो. करूक दिल्लेली माळा घेंवचाक जावनु एकि बायलय आयली. तिगेली माळा तिका दीवनु पेटेयता म्हुण सोन्नारु ती तुकून लेक करूक बेसलो. सरस्पती मागीरीय आलोचनेंत बुडली.

रत्नान जालेले उपरांतें तं बामणाक खांकी लागली. खांकी रे खांकी. साबार वयदीक केल्ली. खांकीचे उंचार खरशी लागेन जाली. भांगार कडोंवचाक उजो फुंकून फुंकून खांकी चडी जाता म्हणून वोयदान तें दंद राबोंवचाक सांगलें. भांगरा दंद नंतणा वेगळें कितें करूक कळता? कशी दीस काडतलीं? नारायण मामु खांकून खरशेवनु दंद मुकार घेवनु गेल्लो. सोन्नराली खांकी दिकून कोण लागी वचनाय जालीं. दंद ऊणे ऊणे जालें, रोगु चडूय जालो.

धूवेले भाग्यदोषान म्हुण जनां सांगून भोवलीं. व्हय वे म्हुण सरस्पतेकय संशयु दिसलो. वामणाक रातीय दिसूय खांकी. वयदीकेचे खर्चाक जावनु तिगेलें जायें एकेक जावनु, हाताचीं कांकणां, कानाच्यो वेड्यो, कित्याक, पिरडूके माळा पर्यान विकूका जाली तिका. तांबीडे दोरारी ताली घालून भोवली ती. बामणाक तिजे हे कष्ट पळोवनु मन दुकतालें. म्हळ्यार कितें करूक जाता ताका.

ती ताली जाल्यार चेपून घडी जावनु सरी आसा. रत्नाक दांत येंवचे

कालाक, अम्मान तिका हालडीर घेवनु भोंवतना सगट, अम्माले गोमटवेली ताली चावून तिजे दांता खोरजु पर घालताली. एकु सोन्नारु जावनु वायलेक चांगी एकि ताली सरी ना म्हुण वामुण व्यसन पांवतालो. तशी आसतना एक दिसा वामणाले निर्वंदान तिणे ती ताली निकळावनु ताजे हातांतु दवरली. खांकीक चडाव आसूनूय ताणे ती आटायली. तरीय नवी ताली करून घालूक आशिल्लें भाग्य तिगेलें कपलांतु नाशिल्लें. ताजे मुरथमच तो खांकून रगत वोंकून तिका एकलीच सोड्डून गेल्लो.

वामणाले अंत्यकर्माचो खर्चु तांय तें तालीचें भांगरान करका जालो. दोळे पुशीता पुशीता तीणें आठयलें- कितें किं तें पदकांतु भितरी आसा?

वामुणग ेल्लेउ परांतेंश ेजारच्यालेंध ारकडेअ ंगणझ ाड्डूक,अ ायदनांध ाम्सूक, आंगवालें उंवळूक, उदक भोंरनु दिंवचाक सगट तीणें वचाक आरांभीलें. तशी तीणें रत्नाक भूक कळोंवनातिल्लें वाडयली. समुदायांतुले एक सन्मनस्काले दयेन रत्नाले शिकवणेचो खर्चूय जालो.

रत्ना वाड्डून येता तशीच तिगेलें मनांतु गुडगुडेतालें. वप्पा नातिल्ले धूवेक वाडोवनु हाडूक तीणे काडलेले कष्ट विवरणातीत. रत्ना व्हडली जाल्या. व्हारडीकेंची प्राय जातना घरकडेच वेसोंवचें कशी? जाल्यार व्हारडिकेंचो खर्चू? देणे दिंवचाक एकु दुड्डु सरी काडूक ना. ना म्हळ्यार नाच. भांगराचें जावनु आसिल्लें तें पदक मात्र. ते भांगरा सम्मान कितें जांवचाक किं? आलोचना करता तशीच तिका मात्तें हून जाता मात्र. एका उंचार एक जावनु विचार तिजे मनाक त्रासितना ती देवाचेर शरण पांवताली. भाग्यदोषी रत्नाक राकूक मागताली. अनर्थ कितेंय जांवचें मुरथम तिजे रत्नाक चांग जीवित मेळूक मागून रडताली.

रत्नाक केशवाली सोयरीक अळतांतु येंवचानिक सरस्पतेक मोर्गू मेळ्ळेल्या वरी जालें. सरस्पतेन दंदा वचे कडेचो चेल्लो. सानूच व्यारु ताका. म्हालगडे भावा संग रावतालो. व्हारडीक जाले उपरांतें म्हालगडे भावान बायलेक देणे मेळ्ळेलें परमा कुटक्यांतु घर बांदलें. तांनी दोगांनीय थंय वचून रावतना केशव एकलो जातलो देखून तागेलीय व्हारडीक करोंवचाक तीं सोदूक लागलीं.

केशवाक रत्ना वोय जाली म्हणून तोच तिजो हात निमगून आयिलो. देणे कांय निमगिलेंना जाल्यारीय रित्ते आंगान पेटवप कशी? तीणे घर परम घाण दवरलें, दुड्ड केल्ले. आनी मागीर उणे जायें घेतलें. तें तिगेलें पदक, नवे एक भांगरा माळेर घालनु धूवेक दीवनु व्हारडीक करून सोडली.

आतां तीं सुखान आसाय. अम्माकय रत्नान तांचे ओटू रावयली. नातुवाक खेळोवनु सगट आतां ती संतोपु पांवता. केशवालो ब्यारु वाडोलो. रत्नालें भाग्य. व्हारडीक जांवचानिक रत्नालो भाग्यदोषूय सरलो दिसता.

सरस्पतेकय आतां चांगु कालु. दंदाक वचूका नाका. घरकडेचें दंद सगट धूवच चोवनु करता. बांयचें उदाक तांडून भरून आयलेले हरद्या दुकेक ऊणावु आसा. मनांतूंय समाधान भरल्या.

सोन्नारु ते बायलेक सांगून पेटोवनु तिजे लागी उलोवूक लागलो-

'आतां हें पदक कोण किं घालता? तुमीच वे?'

'न्हय आतां धूवेक दिल्यां. ती तं घालता.'

'तिका कशी कप्टच वे? किं ऐश्वर्य?'

'तिका कप्ट कसलेच ना. ती घरांतु चडलेलीच ऐश्वर्य आयलें म्हणता जांवय!'

'ओ व्हय वे? हें सगट हे पदकाचो दोषु वा गूणु म्हुण माका दिसता. हांव हें एक फुटोवनु चोयता वे? भितरी हांवें लेकलेलें जाल्यार... पदक फुटयलें म्हुण विरोध आसा वे?'

'परतून अशीच करूक जाता जाल्यार... कितें आसा तांतू?'

'चोवया...'

ताणे एक आयदूव काडलें. पदकाची फूटि ताजान हांडी केल्ली. पदकाचीं दोनि धाळकां जालीं. भितरी साकून झगमगेंवचें होडलें एक वज्र भायर पडलें.

देवा! सरस्पतेले दोळे भरले. भाग्यदोषु कोणालो आशिल्लो देवा!

# മൃത്യു ചോദിച്ചു, എന്നെ വിളിച്ചോ?

വി. കൃഷ്ണവാദ്ധ്യാർ

വനത്തിൽ ചെന്ന് വിറക് വെട്ടിക്കീറി കഷണങ്ങളാക്കി തലച്ചുമടായി കൊണ്ടു പോയി നഗരത്തിൽ വിറ്റ് ഉപജീവനം കഴിക്കുന്ന ഒരു കിഴവനുണ്ടായിരുന്നു.

ഒരു ദിവസം പതിവ് പോലെ വിറക് വെട്ടിക്കീറി കെട്ടാക്കി അയാൾ പോകുവാൻ ഒരുമ്പെടുകയായിരുന്നു. പക്ഷേ വിറക് കീറിയത് അധികമായതിനാൽ അയാൾക്കത് പൊക്കാൻ വയ്യാതായി. അവശനായ അയാൾ അവിടെ കുറെ നേരം ഇരുന്നു. ഒരാളുടെ സഹായമില്ലാതെ അയാൾക്ക് ആ വിറക് കെട്ട് നഗരത്തിൽ കൊണ്ടു പോകാൻ കഴിയില്ല എന്നയാൾക്ക് തീർച്ചയായി.

പ്രാകിക്കൊണ്ട് അയാൾ പറഞ്ഞുപോയി "എന്റെ കാലാ. നീ എന്നെ അങ്ങ് കൊണ്ടുപോകുന്നുണ്ടോ എനിക്ക് വയ്യ ഇങ്ങനെകഷ്ടപ്പെട്ട് ജീവിക്കാൻ".

ആകാശത്ത് കൂടി പോത്തിന്റെ പുറത്ത് പോയ്ക്കോണ്ടിരുന്ന യമധർമ്മൻ വൃദ്ധന്റെ വിളികേട്ടു.

ആരാണ് തന്നെ വിളിക്കുന്നത്. എല്ലായിടത്തും അദ്ദേഹം കണ്ണു പായിച്ചു.

താഴെ ഭൂമിയിൽ ഒരു മരത്തണലിൽ ഇരിക്കുന്ന വൃദ്ധനാണ് തന്നെ വിളിച്ചത് എന്ന് യമന് മനസ്സിലായി.

യമൻ ഉടനെതാഴെ ഇറങ്ങി വൃദ്ധന്റെ മുന്നിൽ ചെന്നു നിന്നു.

"എന്നെ വിളിച്ചോ?" യമൻ ചോദിച്ചു.

വൃദ്ധൻ പെട്ടെന്ന് മുന്നിൽ വന്ന് നിന്നയാളിനെകണ്ട് അന്ധാളിച്ചു.

"ങേ! യമനല്ലേ ഇത്. ഇങ്ങേർക്കെന്താ ഇപ്പം ഇവിടെ കാര്യം. പോത്തിനേയും കൊണ്ടാണല്ലോ വരവ്. കയ്യിൽ കയറുമുണ്ട്. എന്റമ്മേ! എന്നെ കൊണ്ടുപോകാനാണോ ഇങ്ങേരുടെ ഭാവം. അതിന് താൻ തയ്യാറല്ലെങ്കിലോ.

എന്നാലും അറിയാത്ത ഭാവത്തിൽ ചോദിച്ചു.

"അങ്ങാരാണ്"

"ഞാൻ കാലനാണ്. നിങ്ങളെന്നെ വിളിച്ചല്ലോ എന്താ കാര്യം?"

വൃദ്ധൻ ആകെ അങ്കലാപ്പിലായി. യമനാണ് വന്നിരിക്കുന്നത്. കൊണ്ടേ പോകൂ. രക്ഷപ്പെടാനെന്താണൊരു വഴി.

പെട്ടെന്ന് വൃദ്ധനൊരു ബുദ്ധി തോന്നി.

"ആ ഞാൻ വിളിച്ചിരുന്നു ദേവാ. ഈ വിറക് കെട്ട് പൊക്കാനെനിക്ക് വയ്യ. ആരെങ്കിലും ഒന്ന് സഹായിച്ചിരുന്നെങ്കിൽ ഇത് തലയിൽ കയറ്റി നഗരത്തിൽ കൊണ്ടു പോയി വിൽക്കാമായിരുന്നു. അതിന് അങ്ങ് ഇങ്ങനെവരുമെന്ന് വിചാരിച്ചില്ല."

യമന് വൃദ്ധന്റെ വാക്കുകൾ കേട്ട് സന്തോഷമാണ് തോന്നിയത്. ഇയാൾ ബുദ്ധിമാൻ തന്നെ.

അദ്ദേഹം വിറക് കെട്ട് പൊക്കി വൃദ്ധന്റെ തലയിൽ വെച്ചു കൊടുത്ത് വൃദ്ധനെഅനുഗ്രഹിക്കുകയും ചെയ്ത് തന്റെ വഴിക്ക് പോവുകയും ചെയ്തു.

തക്ക സമയത്ത് തോന്നിയ ബുദ്ധി തന്നെ മരണത്തിൽ നിന്നും രക്ഷിച്ചതിൽ കിഴവന് സന്തോഷം തോന്നി.

ആ ബുദ്ധി തോന്നിച്ചതിന് ദൈവത്തോട് നന്ദി പറയുകയും ചെയ്തു.

# ജാഗ്രത തുടരുക!!

ഡോ. ആശാജയകുമാർ

വെസ്റ്റ്ഹിൽ പാണ്ഡുരംഗ - രുക്മായ് മന്ദിറിലെ പ്രതിഷ്ഠാദിനം. അവിടെ വച്ച് എൺപതിനടുത്ത് പ്രായമുള്ള ഒരു അമ്മായിയെ കുറെ നാളുകൾക്ക് ശേഷം കണ്ടുമുട്ടി. പല്ലുകൾ പലതും കൊഴിഞ്ഞുപോയെങ്കിലും, അമ്മായി എന്നെ നോക്കി മനോഹരമായി ചിരിച്ചു. അമ്മായി എന്താ മാസ്ക് ധരിക്കാത്തത് എന്നു ചോദിച്ചപ്പോൾ അവർ നിഷ്ക്കളങ്കമായി ഉത്തരം പറഞ്ഞു. "എന്റെ മകൻ എന്നെ ആശുപത്രിയിൽ കൊണ്ടുപോയി "വാക്സിൻ ഇഞ്ചക്ഷൻ" എടുപ്പിച്ചു, അതുകൊണ്ട് ഇനി എന്തിനാ മോളേ മാസ്ക്?" എന്ന്.

ഇത് അങ്ങേയറ്റം തെറ്റായ ഒരു ചിന്താഗതിയാണെന്ന് എല്ലവരേയും അറിയിച്ചുകൊള്ളട്ടെ.വ ാക്സിന്റെആ ദ്യത്തെ ഡോസ്സ ്വീകരിച്ച്ക ഴിയുമ്പോൾ നമ്മുടെ ശരീരത്തിലെ ശ്വേതാണുക്കൾ (WBC)കോവിഡ് വൈറസിനെപരിചയപ്പെടുകയും, "ഇവൻ ആളത്ര പന്തിയല്ലല്ലോ" എന്നു മനസ്സിലാക്കിത്തുടങ്ങുകയും ചെയ്യും. രണ്ടാമത്തെ ഡോസ് എടുക്കുമ്പോൾ "ങേ, ഇവൻ വീണ്ടും വന്നോ!! ഇനി കയ്യും കെട്ടി നിന്നിട്ടു കാര്യമില്ല" എന്നു വിചാരിച്ച് കോവിഡിനെതിരെ ശക്തമായ പ്രതിരോധ പ്രവർത്തനങ്ങൾ തുടരുകയും, വീണ്ടും നമ്മുടെ ശരീരത്തിൽ കടക്കുന്ന വൈറസുകളെ തിരിച്ചറിയുകയും, അവയെ എങ്ങനെനേരിടണമെന്ന് പഠിക്കുകയും ചെയ്യുന്നു.

രണ്ടാമത്തെ ഇഞ്ചക്ഷൻ എടുത്തതിന് ശേഷം കുറഞ്ഞത് 3-4 ആഴ്ച സമയമെടുക്കും ഇങ്ങനെഒരു തിരിച്ചറിവിനും, പ്രതിരോധത്തിനും. രണ്ടുഡോസ് വാക്സിൻ എടുത്തിട്ടും കോവിഡ് പിടിപെട്ട് മരണമടഞ്ഞു എന്ന് പത്രത്തിൽ വായിച്ചുകാണും. രണ്ടാമത്തെ ഇഞ്ചക്ഷൻ എടുത്ത് കഴിയുമ്പോൾ പലർക്കും അമിതമായ ആത്മവിശ്വാസം വരും. അതോടെ മാസ്ക് ധരിക്കുന്നത് നിർത്തും. സാമൂഹിക അകലം പാലിക്കുകയുമില്ല.

പ്രിയപ്പെട്ടവരെ, നമ്മൾ ശരീരത്തിൽ എന്തെല്ലാം വസ്ത്രങ്ങളും ആഭരണങ്ങളും അണിയുന്നു ! ഒരു കൊച്ചു മാസ്കിന്റെ പ്രാധാന്യം തിരിച്ചറിയുക. നാലാള് കൂടുന്നിടത്തൊക്കെ മാസ്ക് ധരിച്ചുമാത്രം പോകുക. സാമൂഹിക അകലം പാലിക്കുക. ഇടയ്ക്കിടയ്ക്ക് കൈകളും മുഖവും സോപ്പ് ഉപയോഗിച്ച് കഴുകുക. താൻ പാതി, ഈശ്വരൻ പാതി!! നമ്മുടെ കടമ നമുക്ക് നിർവ്വഹിക്കാം. ബാക്കി ഈശ്വരൻ നോക്കിക്കോളും.

# വാസ്തുവിദ്യാസോപാനം 2

## എന്താണ് വാസ്തുവിദ്യ?

ഡോ. ബാലഗോപാൽ ടി.എസ്. പ്രഭു

**2.1 വാസ്തു**

'വസ്' എന്ന ധാതുവിൽനിന്നുൽപന്നമാണ് വസിക്കാനുള്ള ഇടം എന്നർത്ഥമുള്ള വാസ്തു എന്ന വാക്ക്. 'യത്ര പ്രാണിനാ വസതി' - എവിടെയാണോ പ്രാണികൾ വസിക്കുന്നത് അതാണ് വാസ്തു. പ്രാണികൾ എന്ന വാക്കിൽ മർത്യരും (മരണമുള്ളവരും) അമർത്യരും (മരണമില്ലാത്തവരും) പെടും. അതുകൊണ്ടുതന്നെ മനുഷ്യനടക്കമുള്ള ജീവികൾക്കുവേണ്ടി സംവിധാനം ചെയ്തു സൃഷ്ടിക്കപ്പെടുന്ന നിർമിതകളും; ക്ഷേത്രങ്ങൾ, സ്മാരകങ്ങൾ എന്നീ പ്രതീകാത്മകമായ രചനകളും വാസ്തു എന്ന പദത്തിന്റെ വിശാലമായ അർത്ഥത്തിൽപ്പെടും. ഇവയിൽ ആദ്യത്തെ നിർമിതികളെ സൗകര്യപൂർവം പ്രയോജകവാസ്തു എന്നു വിളിക്കാം. രണ്ടാമത്തെ തരത്തെ പ്രാസാദവാസ്തു എന്നും. പ്രയോജനത്തിന് (Function) പ്രാധാന്യം കൊടുക്കുന്നവ പ്രയോജക വാസ്തു. പ്രതീകാത്മകതക്ക് (Symbolism) പ്രാധാന്യമുള്ളത് പ്രാസാദവാസ്തു. പ്രസാദിപ്പിക്കുന്നത് (സന്തോഷിപ്പിക്കുന്നത്) പ്രാസാദം എന്നാണ് വാക്കിന്റെ വ്യുൽപത്തി. യഥാർത്ഥത്തിൽ ഏതു രചനയിലും പ്രയോജനവും പ്രതീകാത്മകതയും സമന്വയിച്ചിരിക്കണമെന്നതാണ് പൊതുവായ തത്വം.

**2.2 ഭൂമിവാസ്തു**

സൗകര്യത്തിനായി വാസ്തുവിനെനാലായി തരംതിരിക്കാറുണ്ട്; ഭൂമി, ഹർമ്യം, യാനം, ശയനം എന്നിങ്ങനെ. എല്ലാ പ്രാണികളുടേയും വാസ്ത്തിനാധാരമായ ഭൂമിതന്നെ പ്രധാനവാസ്തു. വാസത്തിനനുയോജ്യമായ ഭൂമിക്ക് ചില വിശേഷഗുണങ്ങൾ വേണം - നിരപ്പ്, ഉറപ്പ്, ഫലഭൂയിഷ്ഠത, അനുകൂലമായ കാലാവസ്ഥ തുടങ്ങിയ സ്ഥലഗുണങ്ങൾ, ലഭ്യത, സ്വച്ഛത, ഒഴുക്ക് തുടങ്ങിയ ജലഗുണങ്ങൾ, ഫലപുഷ്പ സമൃദ്ധി, ആരാഗ്യദായത്വം, ഔഷധമൂല്യം തുടങ്ങിയ വൃക്ഷഗുണങ്ങൾ. ഈ മൂന്നും അനുകൂലമായ ഇടങ്ങൾ ജനവാസത്തിനുത്തമം; പ്രതികൂലമായവ അധമം; സമ്മിശ്ര ഗുണങ്ങളുള്ളവ മദ്ധ്യമം - എന്നിങ്ങനെഓരോ സ്ഥലത്തേയും വർഗീകരിക്കാം. സ്ഥല-ജല-വൃക്ഷ ഗുണങ്ങൾ അനുകൂലമായിരിക്കുന്ന പ്രദേശങ്ങൾ സമുദ്രതീരത്തോ, നദീപാർശ്വങ്ങളിലോ, ആയാൽ അവയെ ഭദ്ര എന്നും സമതല പ്രദേശങ്ങളിലോ പീഠഭൂമികളിലോ ആയാൽ അവയെ സുപദ്മ എന്നും, കുന്നിൻമുകളിലോ മലയോരത്തോ ആയാൽ അവയെ പൂർണ എന്നും വിശേഷിപ്പിക്കുന്നു, പാദ്മസംഹിത എന്ന ആഗമഗ്രന്ഥത്തിൽ. സമശീതോഷ്ണം, മയമുള്ള നിലം, ഉറപ്പുള്ള ഭൂമി, നല്ല ജലലഭ്യത, ഏതാണ്ട് സമനിരപ്പ്, ഔഷധീലതകൾ. ഫലപുഷ്പ സമൃദ്ധി സൗമ്യ ജീവികളുടെ സാന്നിദ്ധ്യം ഇവയെല്ലാം ഉള്ള പ്രദേശമാണ് വാസത്തിനുത്തമം എന്നു മനുഷ്യാലയചന്ദ്രികയിൽ നിർദേശിക്കുന്നു. നേരെമറിച്ച് അത്യുഷ്ണമോ അതിശൈത്യമോ ഉള്ളിടം, പാറക്കെട്ടും ചരൽമണ്ണും നിറഞ്ഞിടം, ജലലഭ്യതയില്ലാത്ത ഊഷരപ്രദേശം,

ദുഷ്ടമൃഗങ്ങളും വിഷച്ചെടികളും ഉള്ള വനപ്രദേശം ഇവയെല്ലാം മനുഷ്യ വാസ യോഗ്യമല്ലാത്ത 'ധൂമ്ര' എന്ന നാലാമത്തെ ഇനം ദേശത്തിൽപ്പെടും.

**2.3 വാസ്തുമണ്ഡലം**

മനുഷ്യവാസയോഗ്യമായ ഭൂപ്രദേശം അതിർത്തി തിരിച്ചെടുക്കുമ്പോൾ അത് ഭൂവാസ്തുവായി. ഈ വാസ്തുവിനെമറ്റിടവുമായി വേർതിരിക്കുന്ന അതിർത്തി രേഖ (പര്യന്തസൂത്രം) വാസ്തുനിർവചനത്തിൽ പ്രാധാന്യം നേടുന്നതിതുകൊണ്ടാണ്. പര്യന്തസൂത്രത്താൽ നിർവചിക്കപ്പെടുന്ന ഏത് ഇടത്തേയും പൊതുവെ മണ്ഡലം എന്നു പറയാം. മണ്ഡലത്തിന് ഏതു രൂപവുമാകാം. പക്ഷെ, പ്രായോഗികമായി വ്യക്തമായ ജ്യാമതീയ രൂപങ്ങളാണ് മണ്ഡലങ്ങൾക്ക് സ്വീകരിക്കുക - വൃത്തം, സമഭുജങ്ങൾ എന്നിങ്ങനെ. ഇവയിൽതന്നെ ലളിതമായ ചതുരശ്രാകൃതിയാണ് പൊതുവെ സർവസ്വീകാര്യം. വാസ്തുവിധാനത്തിന്റേയും രചനയുടേയും വിവരണങ്ങൽ അധികവും ചതുരശ്രമണ്ഡലം ആസ്പദമാക്കിയിട്ടുള്ളതാണ്. ഈ വാസ്തുമണ്ഡലത്തിന്റെ ആധാര രേഖകൾ ചിത്രം 2.1-ൽ കാണിച്ചിരിക്കുന്നു. ഭൂവാസ്തുമണ്ഡലം പല പ്രകാരത്തിലും വിശകലനം ചെയ്യാം; ഇതിൽ ഒരു രീതിയാണ് പദവിന്യാസം. ഗൃഹവിധാനത്തിന് ഈ രീതിയിൽ വാസ്തുമണ്ഡലത്തെ നവവർഗത്തിൽ (9X9) വിന്യസിക്കുന്നു. (ചിത്രം 2.2).

അതിൽ ഓരോ പദത്തിനും യുക്തമായ ഉപയോഗക്രമം നിർദേശിക്കാം. രണ്ടാമത്തെ രീതിയാണ് വീഥിവ്യവസ്ഥ (System of path). നഗരാസൂത്രണം, ഗ്രാമ വിധാനം, ദേവായ വിധാനം എന്നീ ആവശ്യങ്ങൾക്കാണ് ഈ രീതി സ്വീകരിക്കുന്നത് (ചിത്രം 2.3, 2.4).




ചിത്രം 2.1

വാസ്തുമണ്ഡലത്തിലെ ആധാര രേഖകൾ

## .4 ഹർമ്യവാസ്തു

ഹർമ്യം എന്നാൽ കെട്ടിടം; കാഴ്ചക്കാരേയും ഉപയോഗിക്കുന്നവ സന്തോഷിപ്പിക്കുന്ന ഇടം എന്ന് വിശദമായി അർത്ഥം ഹർമ്യത്തിന്. പ്രയോജനക്ഷമതയും പ്രതീകാത്മകതയും വേണം ങ്ങൾക്ക്. പ്രയോജനത്തിന് (Function) ഉതകുന്ന സ്ഥലവിന്യാസം Planninga) സ്ഥലത്തിന് പ്രകൃതിയിൽനിന്ന് രക്ഷ നൽകുന്ന നിലം തട്ട്, മേൽപ്പുര എന്നിവകൊണ്ടുള്ള ഒരു ആവൃതി (Envelope). ആ കൊണ്ട് ലഭിക്കുന്ന രൂപം (Form), ആ രൂപത്തിന്റെ ഒരു ഭാവപ്ര (Expression) ഇതെല്ലാം ഹർമ്യധർമങ്ങളാണ്. ഈ ധർമങ്ങളെല്ലാ യിൽ സംലയിക്കണം. പ്രയുക്തത (Utilitas), ദൃഢത (Firmitas), സ ത്മകത (Venustas) എന്നീ മൂന്നു ധർമങ്ങളുടെ അതുല്യ ലയ ശിൽപം എന്ന് ഒന്നാം ശതകത്തിൽ ജീവിച്ചിരുന്ന റോമൻ ശില്പ വെട്രുവിയസ് 'ദ ആർക്കിടെക്ചുറ' എന്ന ഗ്രന്ഥത്തിൽ രേഖപ്പെ യത് ഹർമത്തിന്റെ നിർവചനത്തിന് അനുയോജ്യമാണ്. ഹർമ്യ സ്വഭാവമായി ഭോഗദം, സുഖദം, രമ്യം എന്ന് വാസ്തുവിദ്യയില ഷിപ്പിക്കാറുണ്ട്. ഹർമ്യവാസ്തുവിനെപലതരത്തിൽ വർഗീകരിക്ക - നിർമാണവസ്തുക്കൾ, ആകൃതി, അനുപാതങ്ങൾ, അലങ്കരണം, കടനം - എന്നീ ഘടകങ്ങളെ ആധാരമാക്കി. പക്ഷെ, ഹർമ്യത്തിന്റെ കരണത്തിന് സ്വീകരിക്കാവുന്ന ഏറ്റവും ലളിതവും അർത്ഥഗർഭ ആധാരം അതിന്റെ സംരചന(Strucgture) തന്നെയാണ് സംരചനാപ 4 തരമാകാം ഹർമ്യവാസ്തു; പ്രപ, മണ്ഡപം, ശാല, സഭ എന്നിങ്ങ

## 2.5 പ്രപ

തികച്ചും താർക്കാലികമായ രചനകളാണ് പ്രപ എന്ന ഇനത്തിൽ ക ത്തുപാട്ടിനുള്ള മണ്ഡപം, രാത്രി കഴിച്ചുകൂടാനുള്ള തമ്പ്, കുറച്ച ത്തേക്കു താമസിക്കുവാനുള്ള കുടിൽ എന്നിങ്ങനെ എളുപ്പത്തിൽ യതോ, ലാഘവത്വത്തോടെ എടുത്തു മാറ്റാവുന്നതോ, കൊണ്ടുനട ഭാരക്കുറവുള്ളതോ ആയ ദ്രവ്യങ്ങൾകൊണ്ട്, ആവശ്യത്തിന് ഉറപ്പു ക്ഷയും നൽകുന്ന വിധത്തിലുള്ള പ്രപ വാസ്തുവിദ്യയിലെ പ്രധാനപ്രതിപാദമാണ്. തൊഴുത്ത്, വിറകുപുര തുടങ്ങിയ ഉപ ങ്ങൾക്കായി നിർമിക്കുന്ന ഷെഡ് ഈ ഇനത്തിൽപ്പെടും

ഇന്ത്യയിലൊട്ടാകെയുള്ള ഗോത്രവസതികളുടെ ഒരു പ്രപ എന്ന ഇനത്തിൽ പെടുന്ന നിർമിതികളാണ് ഇത്തരം കളെക്കുറിച്ച് ആധുനിക എഞ്ചിനീയറിംകിലും ആർക്കിടെക്ച തീരെ പ്രാധാന്യം കൊടുത്തു കാണാറില്ല എന്നുവേണം സർക്കസ് കൂടാരങ്ങൾ, പ്രദർശനശാലകൾ, യോഗസ്ഥല മൊബൈൽ വീടുകൾ എന്നിവകൾക്കായി ആധുനിക കാലത്തു നിർമിച്ചുകാണുന്നുണ്ട്. മുള, ഓല എന്നിവക്കു പകരം അലു ഫ്രെയ്മുകളും മേച്ചിൽ ഷീറ്റുകളും തുണികളും ഉപയോഗിക്കുന്ന വ്യത്യാസം മാത്രമാണ് ഇവിടെയുള്ളത്.

(തുടരും)

# കുട്ട്യോളുടെ ലോകം

സൂര്യ അശോക്

*(കേന്ദ്ര സാഹിത്യ അക്കാദമി ബാലസാഹിത്യ പുരസ്കാരം നേടിയ കൊങ്കണി കൃതി "ഭുർഗ്യാംലൊ സംസാർ" മലയാളത്തിൽ പരിഭാഷപ്പെടുത്തിയത് ശ്രീമതി പുഷ്പ നവീൻ)*

## മുറിവും ഉമിനീരും

മുൻവശത്തുള്ള റോഡിൽ നിന്ന് ഒരു നായയുടെ മോങ്ങലും നീട്ടി നീട്ടിയുള്ള നിലവിളിയും കേട്ട് കണ്ണനും രൂപയും വാതിൽ തുറന്നു പുറത്തു വന്ന് എന്താണ തെന്നു നോക്കി. പിന്നാലെ അമ്മയും ഓടിയെത്തി. ഒരു നായക്കുട്ടിയെ ഒരു സ്കൂട്ടർ വന്നിടിച്ചുപോയി. അതിന്റെ കാലിൻമേൽ കൂടിയാണ് ടയർ കയറിയത്. കാലിൽ നിന്ന് രക്തം ഒഴുകുകയാണ്. നായ്ക്കുട്ടി നീട്ടി നിലവിളിച്ചു കൊണ്ട് മുടന്തി മുടന്തി റോഡിന്റെ ഒരു വശത്തിരുന്നു. എന്നിട്ട് തന്റെ കാൽ നക്കിക്കൊണ്ടിരുന്നു.

കണ്ണൻ : അമ്മേ, അതെന്തിനാ കാലു നക്കുന്നത്.?

രൂപ : അതിന്റെ കാലിൽ മരുന്നു പുരട്ടി തടവിക്കൊടുക്കാൻ അതിന്റെ അമ്മ യില്ലേ? അതെവിടെയ്ക്കു പോയി?

രൂപയ്ക്ക് സങ്കടെ വന്നു.

അമ്മ : നായ്ക്കുഞ്ഞുങ്ങൾ വലുതായാൽ പിന്നെ അവരുടെ അമ്മ അവരെ വിട്ട് മറ്റിടങ്ങളിൽ പോകും. അവരുടെ കാര്യം പിന്നെ അവർ തന്നെ നോക്കണം. ആ നായ്ക്കുട്ടിയുടെ കാലിൽ മുറിവുണ്ട്. അതു നക്കുന്നതു കണ്ടില്ലേ?

രൂപ : അയ്യോ! അതെന്തിനാ രക്തം നക്കുന്നത്?

അമ്മ : മുറിവിൽ നക്കിയാൽ അതിന് ആശ്വാസം തോന്നുന്നതുകൊണ്ടാണ് അങ്ങനെചെയ്യുന്നത്. കുഞ്ഞായിരിയ്ക്കുമ്പോൾ അതിന്റെ അമ്മ നക്കി നക്കിയാണതിനെഓമനിച്ചിരുന്നത്. മുറിവു വന്നാലും അമ്മ അവിടെ നക്കിക്കൊടുക്കും. കുഞ്ഞിനപ്പോൾ ആശ്വാസം തോന്നും.

കണ്ണൻ : ഇപ്പോഴതിന്റെ അമ്മ അതിനെഉപേക്ഷിച്ചു പോയതുകൊണ്ട് അതിന് തന്നത്താൻ നക്കേണ്ടിവന്നു. അല്ലേ?

അമ്മ : അതെ. മുറിവിൽ നക്കിയാൽ ഒരു ഗുണം കൂടിയുണ്ട്. മുറിയിൽ പറ്റിയ മണ്ണ്, പൊടി എന്നിവ പോകും. ഈച്ചയോ, പുഴുക്കളോ വരികയുമില്ല. മാത്രമല്ല. ഉമിനീരിന് രോഗപ്രതിരോധശക്തിയുമുണ്ട്. എന്നുവച്ചാൽ രോഗം തടയാനുള്ള ഗുണവുമുണ്ട്.

കണ്ണൻ : നായ്ക്കൾക്കു മാത്രമേ അങ്ങനെയുള്ളോ?

അമ്മ : അല്ലല്ല, നായ്ക്കൾക്കു മാത്രമല്ല മിക്കവാറും സസ്തനികളുടെ ഉമിനീരിനും ഈ ഗുണമുണ്ട്. സസ്തനി എന്നു വച്ചാൽ കുഞ്ഞുങ്ങളെ പാലൂട്ടി വളർത്തുന്ന ജീവികൾ. മനുഷ്യരും ഈ വർഗ്ഗത്തിൽ പെടും.

രൂപ : അപ്പോൾ നമ്മുടെ ഉമിനീരിനും ഈ ഗുണമുണ്ടെന്നോ?

അമ്മ : ഉണ്ട്. തീർച്ചയായുമുണ്ട്. അതുകൊണ്ടല്ലേ നമ്മൾ വായ്ക്കകത്ത് മരുന്നൊന്നും പുരട്ടാത്തത്?

രൂപ : അപ്പോ, മുറിവു പറ്റിയാൽ നമ്മളും മുറിവിൽ നക്കിയാൽ മതിയോ?

കണ്ണൻ : ഛീ! മുറിവിൽ പറ്റിച്ചേർന്ന മണ്ണും പൊടിയുമൊക്കെ വയറ്റിലേയ്ക്കു പോവില്ലേ? നക്കാൻ പോണു! മുറിവു പറ്റിയാൽ ആദ്യം മുറിവേറ്റ ഭാഗം നന്നായി കഴുകണം. പിന്നെ അമ്മ അവിടെ മരുന്നു പുരട്ടിത്തരും.

അമ്മ : അതാണ് ശരി. ആരും മുറിവ നക്കരുത്, കേട്ടോ ?

അവർ നോക്കി നിൽക്കെത്തന്നെ മുറിവേറ്റ നായ്ക്കുട്ടി ഇരുന്നിടത്തുനിന്നെഴുന്നേറ്റ് മിണ്ടാതെ നടന്നു പോകുന്നത് കണ്ടു. മൂന്നു പേർക്കും ആശ്വാസമായി.

## पत्तो बदलप

Shri.U.B.DURGANAND
A 313,
Adiga Vishwendra Apartments
Royal Lake County Phase 1
Kothnur Village J.P.Nagar 8th Phase
BENGALURU 560 076

Shri.R.RAJESH SHENOY
53193,Prestige Falcon City
Konankunte Cross
Kanakapura Road
BENGALURU 56O O62

Shri.V.K.SHARMA
Villa No.2
Landmark Arunodayam Heritage
Kidangoor P.O."Angamaly
ERNAKULAM 683 572

Smt. NIRMALA U KAMATH
C/o. Manmohan Rao
No. 4, 11th Street
TATABAD
COIMBATORE - 641 012

## देहांत



N.RAMDAS SHENOY(88),a Life Member of the Sabha passed away on 28th March 2021at Bengaluru. He is survived by his wife, Smt.Sharadha R.Shenoy, sons, Shri.R.Rajesh Shenoy (Bengaluru), Dr.R.Jagadish Shenoy(USA), Shri.R.Naresh Shenoy (Sweden), daughter, Smt.Kavitha Prabhu,daughters in law, Smt.Sujatha R. Shenoy,Smt.Chithra J.Shenoy, Smt.Divya N.Shenoy and son in law,Shri.Manohar V.Prabhu(Kochi).

## अभिनंदन

# REMA DEVI J WINS GSB SADHAKI AWARD



Smt. Rema Devi J., a Life member of the Sabha has won GSB SADHAKI Award instituted by Youth of GSB in association with Abharan jewellers for All round achievement and Social service'.

# S.K. POTTEKKAT SAHITYA AWARD - 2020



S.G.S Sabha Life Member Dr.Ashalatha Jaykumar received the award for Best Malayalam travelogue for her book " KAILAS MANASAROVAR NEPAL YATRA".

She received the award from Dr. V.P. JOY, IAS, Chief Secretary, Kerala in a function conducted on 14.03.2021 at Alakapuri Auditorium. She received the certificate from Dr. Anil Vallathol, Vice Chancellor, Thunjathezhuthachan, Malayalam University. Shri. Subair Kolakkadan, President, Calicut Chamber of Commerce honoured her with a ponnada.

Dr. Ashalatha Jayakumar has published travelogues "Kenyan safari- Hakuna Mattatta" and "Bhoomiyude Thekkeyattathu".

# खास दीस

**APRIL 2021**

| | | |
|---|---|---|
| 7 wednesday | : | Ekadashi |
| 8 Thursday | : | Harivaasaram till 8.41 am |
| 12 Monday | : | Somavathi Amaavasi, Falguna Maasa Sishira Rithu - Shaarvari Samvatsara Avasaanam |
| 13 Tuesday | : | PLAVA NAAMA SAMVATSARA AARAMBHAM, SAMSAAR PADAVO |

आभारः श्री पाण्डुरंगा ट्रस्ट्

**SARASWATH VANI WISHES ALL THE READERS A HAPPY YUGADI**

Printed & Published by K Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph 2701420,
Editor: K Surendra Rao (Editor responsible for selection of news under the PRB Act )
Printed at Kamala Offset, Calicut.

# THE MOST TRUSTED DEALER OF




# IN MALABAR













## ACE MOTORS (P) LTD.

LEELA TOWERS, KALLAI ROAD, CALICUT
PH : 0495 4062255, 4227777

Calicut | Tirur | Kuttippuram | Perinthalmanna | Malappuram | West Hill | Vadakara

Perambra | Thamarassery | Kanhangad | Kasaragod

